# സാഹിത്യവാരഫലം

1996/03/24-ൽ കലാകൗമുദി വാരികയിൽ പ്രസിദ്ധീകരിച്ചത്.

യാൻ കോകനോഫ്സ്കി

മഴ തകർത്ത് പെയ്യുന്ന രാത്രിയിൽ, മരങ്ങൾ കുനിക്കൂടി വിറച്ചുനിൽക്കുന്ന വേളയിൽ ഒരു മിന്നൽപ്പിണർ ഉണ്ടായാൽ പച്ചിലച്ചാർത്തുകൾ എന്തെന്നില്ലാത്ത വിധത്തിൽ തിളങ്ങും. ആ ദൃശ്യം നമ്മളെ ആഹ്ലാദാനുഭൂതിയിലേക്ക് വലിച്ചെറിയും. നിലാവും മൂടൽമഞ്ഞും പരന്നൊഴുകുന്ന രജനിയിൽ അവയിലൂടെ അപ്പുറത്തേക്കുനോക്കുമ്പോൾ കാണുന്ന ദേവാലയത്തിന്റെ താഴികക്കുടം സവിശേഷശോഭയോടെ നിൽക്കും. അക്കാഴ്ചയും നമുക്ക് വിശിഷ്ടാനുഭൂതി നൽകും. നേരം നല്ലപോലെ വെളുത്തിട്ടില്ലാത്ത പുലർകാലത്ത് ഗ്രാമപ്രദേശത്തെ ജലാശയത്തിൽ വിടർന്ന നിൽക്കുന്ന താമരപ്പൂവിന്റെ അസ്പഷ്ട രാമണീയകം നമുക്ക് സന്തോഷം പ്രദാനം ചെയ്യും. ഈ അനുഭൂതികൾക്ക് തുല്യമായ ഒരനുഭൂതിയാണ് പോളണ്ടിലെ കവിയായ യാൻ കോകനോഫ്സ്കിയുടെ (Jan Kochanowski) 'Laments' എന്ന കാവ്യം വായിച്ചപ്പോൾ എനിക്കുണ്ടായത്. ഇത് ഇംഗ്ലീഷിലേക്ക് തർജ്ജമ ചെയ്തത് ഏതാനും മാസങ്ങൾക്കുമുൻപ് നോബൽ സമ്മാനം നേടിയ കവി ഷെയ്മസ്ഹീനിയും പോളണ്ടിലെ പ്രശസ്തനായ കവി സ്റ്റാനീസ്ലാഫ് ബാറാന്യാചക്കുമാണ്. (Seamus Heaney—Stanislaw Baranczak, faber and faber, London, Published in 1995, p. 53). പോളണ്ടിലെ മഹാകവി മാത്രമായിരുന്നില്ല അദ്ദേഹം. ചെക്ക്, സ്ലൊവാക്ക്, സെർബിയൻ. റഷ്യൻ, യുക്രേനിയൻ, റുതേനിയൻ, ബൾഗേറിയൻ, സെർബോ ക്രോഅത് ഈ രാജ്യങ്ങളിലാകെയുള്ള കവികളെ പ്രതിഭാശക്തിയിൽ അതിശയിച്ച കവിയായിരുന്നു കോകനോഫ്സ്കി. പതിനാറാം ശതാബ്ദത്തിലെ ഈ മഹാകവിയെ പോളണ്ടിലെ വേറെയേതെങ്കിലും കവി അതിശയിച്ചിട്ടുണ്ടോ എന്നതിലും സംശയമുണ്ട് ചില നിരൂപകർക്ക്. 'Laments' എന്ന വിലാപകാവ്യം വായിച്ച നോബൽ ലാറിയിറ്റ് ചെസ്‌ലോ മീലോഷ് (Czeslaw Milsoz) പറഞ്ഞത് "The Laments of Kochanowsky should be ranked with the world classics" എന്നാണ്. വ്യക്തിനിഷ്ഠമായ ശോകത്തെയാണ് ഇക്കാവ്യത്തിലൂടെ കവി പ്രകാശിപ്പിക്കുന്നതെങ്കിലും അതിന് ഒരു സാർവ്വലൗകിക സ്വഭാവം കൈവരുന്നു. ചിന്തകൾ പോൾണ്ടിന്റെ സവിശേഷാവസ്ഥകളോടും ബന്ധപ്പെട്ടിരിക്കുന്നു. എന്നാൽ കവിയുടെ പ്രതിഭ അതിന് സാർവ്വജനീനാവസ്ഥ നൽകുന്നു. ഒന്നോ രണ്ടോ സ്ഥലങ്ങളിൽ അത്യുക്തികൾ വരുന്നുണ്ടെങ്കിലും നിസ്സംഗത പരിപാലിച്ചുകൊണ്ടാണ് അദ്ദേഹം എഴുതുക.

വൈകിയാണ്—നാല്പതാമത്തെ വയസ്സിലാണ്—ഈ കവി വിവാഹം കഴിച്ചത്. അദ്ദേഹത്തിന്റെ മകൾ എർസ്യൂല (Ursula) രണ്ടര വയസ്സായപ്പോൾ മരിച്ചുപോയി. മകളുടെ ചരമം സ്നേഹപരതന്ത്രനായ അച്ഛനെ "വിഷാദത്തിന്റെ കരിനീലതടാകത്തിൽ" ആമജ്ജനം ചെയ്യിച്ചു. ആ മഹാദുഃഖത്തിന് അദ്ദേഹം കലാത്മകമായ രൂപം നൽകിയപ്പോൾ ഉണ്ടായത് 'Laments' എന്ന മാസ്റ്റർപീസ്.

ഷെയ്മസ്ഹീനി

ഹെറക്ലിറ്റസിന്റെ എല്ലാ കണ്ണീരും, സൈമാനഡീസിന്റെ എല്ലാ വിലാപഗീതങ്ങളും, എല്ലാ വിഷാദങ്ങളും പരസ്പരം ഞെരിക്കുന്ന കൈകളും നനഞ്ഞ കണ്ണുകളും പരിദേവനങ്ങളും ഒരുമിച്ച് കൂടട്ടെ. എല്ലാ സ്ഥലങ്ങളിൽ നിന്നും വന്നെത്തട്ടെ. എന്റെ പ്രിയപ്പെട്ട മകളുടെ, എന്റെ ചെറിയ പെൺകുട്ടിയുടെ ചരമത്തിലുണ്ടായ വിഷാദത്തിൽ അവ എന്നെ സഹായിക്കട്ടെ. ക്രൂരനായ മരണം അതിശക്തിയോടെ എന്റെ ജീവിതത്തിൽ നിന്ന് എന്റെ മോളെ വലിച്ചുകീറിയല്ലോ. രാപ്പാടികളുടെ മറഞ്ഞ കൂട് കാണുന്ന പാമ്പ് വളരെ വേഗത്തിൽ കൊത്തുന്നു, വീണ്ടും വീണ്ടും കൊത്തുന്നു. അപ്പോൾ പാവപ്പെട്ട തള്ളപ്പക്ഷി ഭയജനകമെങ്കിലും അർഥശൂന്യമായ ചിറകടികൊണ്ട് അവനെ തടുക്കാൻ ശ്രമിക്കുന്നു. വ്യർഥയത്നം. വിഷമാർന്ന നാക്ക് മുന്നോട്ടേക്ക് ചാടുന്നു. ചിറകടിച്ചുകൊണ്ട് അവൾക്ക് പിന്മാറിയേ പറ്റൂ. എന്റെ കൂട്ടുകാർ പറയുന്നു 'നിങ്ങൾ വെറുതെയാണ് കരയുന്നത്' അങ്ങനെയാണെങ്കിൽ മനുഷ്യജീവിതത്തിൽ ഏതാണ് വെറുതെയല്ലാത്തത്? എല്ലാം വ്യർത്ഥം... മനുഷ്യന്റെ ജീവിതം തെറ്റ്.

പിന്നെ കണ്ണീരൊഴുക്കുന്നതിലും വിഷാദമടക്കുന്നതിലും ആശ്വാസമെവിടെ? ഇത് ആദ്യത്തെ വിഷാദഗാനം. ഇങ്ങനെ ഹൃദയത്തെ പിടിച്ചുലയ്ക്കുന്ന പത്തൊൻപതു ഗാനങ്ങളുണ്ട് ഇതിൽ. ഓരോന്നും നമ്മളുടെ അഗാധ ഹൃദയതന്ത്രികളെ സ്പർശിക്കും. ഒന്നു രണ്ടു ഭാഗങ്ങൾ ഇംഗ്ലീഷിൽ തന്നെ നില്ക്കട്ടെ.

> "...and it is not just you
> That I am burying, but my hope too;
> For you will never, never
> sprout nor bloom
> Again to light my eyes"
> Unending gloom.
> 2. Man is not stone; his wounds run deep;
> His joys are like a scar on top;
> And once it's touched, that buried ache
> Throbs wide awake.
> 3. I'll cry on as I cried
> When God strikes, men can't hide

പത്തൊൻപതാമത്തെ വിഷാദഗാനം കലയുടെയും മനുഷ്യപ്രേമാത്മകതയുടെയും കൊടുമുടിയിൽ എത്തിനിൽക്കുന്നു. കവിയുടെ അമ്മ എർസ്യൂലയെ കൈയിലെടുത്തു നില്ക്കുന്നതായി അദ്ദേഹം കിനാവിൽ കാണുന്നു. അമ്മ കവിയോടു പറയുന്നു: 'മോനേ, സങ്കടം കൊണ്ട് നീ ഉറങ്ങുകയാണോ? അതോ രോഗിയായി മാറിയോ? നിന്റെ നിലവിളി! പ്രിയപ്പെട്ടവനേ നിന്റെ നിലവിളി എന്റെ വിദൂരവാസസ്ഥലത്തെ ചലനം കൊള്ളിച്ചു. എന്നെ അത് ഇവിടെ കൊണ്ടുവന്നു. നിന്റെ ഓരോ വിലാപവും നീ പൊഴിക്കുന്ന കയ്പാർന്ന ഓരോ കണ്ണീർത്തുള്ളിയും മരിച്ചവരുടെ മറഞ്ഞ വാസസ്ഥലങ്ങളിൽ എത്തിയിരിക്കുന്നു. ഇതാ നിന്റെ കൊച്ചു പെൺകുട്ടി. അവളുടെ മന്ദസ്മിതാർദ്രമായ മുഖം കാണൂ. ആശ്വസിക്കൂ." കവിയുടെ മകൾ അപ്പോഴത്തെക്കാളും ഒരിക്കലും ഭംഗിയാർന്നതായി കണ്ടിട്ടില്ല.

> "Daughter, in white night gown,
> gold-curled hair
> Rose-petal skin, eyes bright
> as a new day
> Just like those mornings
> Her prayers for me..."

അങ്ങനെ കവി പൊന്നോമനപ്പുത്രിയെ കണ്ടു. മകൾ മരിച്ചെന്നാണോ കവി കരുതുന്നതെന്ന് അമ്മ ചോദിച്ചു. എങ്കിൽ അദ്ദേഹത്തിനു തെറ്റുപറ്റി. അങ്ങ് അവിടെ അവർ (മരിച്ചവർ) ജീവിക്കുന്നതു കൂടുതൽ മഹനീയമായ രീതിയിലാണ്.

> "...Every evil star
> shines with impunity and
> as of right;
> No matter how it hurts
> we must abide
> We must obey..."

അമ്മ മറഞ്ഞു. കവി ഉണർന്നു. താൻ കണ്ടതിനെക്കുറിച്ച് അദ്ദേഹത്തിനു സംശയം. അതു കിനാവായിരുന്നോ അതോ അതല്ലയോ?

എന്റെ കൂട്ടുകാർ പറയുന്നു 'നിങ്ങൾ വെറുതെയാണു കരയുന്നത്.' അങ്ങനെയാണെങ്കിൽ മനുഷ്യജീവിതത്തിൽ ഏതാണു വെറുതെയല്ലാത്തത്? എല്ലാം വ്യർത്ഥം... മനുഷ്യന്റെ ജീവിതം തെറ്റ്. പിന്നെ കണ്ണീരൊഴുക്കുന്നതിലും വിഷാദമടക്കുന്നതിലും ആശ്വാസമെവിടെ?

കാവ്യം പര്യവസാനത്തിലെത്തി. കവി സ്വയം ആശ്വസിച്ചു. പക്ഷേ, ഇതു വായിച്ചു തീർത്താലും മരണം ജനിപ്പിക്കുന്ന ദുഃഖം ആക്രന്ദനം ചെയ്യുന്നതു നമ്മൾ കേൾക്കും; കൊടുങ്കാട്ടിലൂടെ മരങ്ങളെ ഉലച്ചുവരുന്ന കൊടുങ്കാറ്റിന്റെ മഹാശബ്ദം പോലെ. ഇത്തരം കാവ്യങ്ങൾ വായിക്കുമ്പോഴാണ് ജീവിതം ധന്യമായിയെന്ന് തോന്നുന്നത്. കവേ അങ്ങ് അന്തരിച്ചിട്ട് നാലു ശതാബ്ദങ്ങൾ കഴിഞ്ഞു. കേരളത്തിന്റെ ഒരു മൂലയിലിരുന്ന് ഒരു നിസ്സാരൻ അങ്ങയുടെ മഹനീയമായ കാവ്യത്തെക്കുറിച്ച് അയാളുടെ സഹോദരന്മാരോടും സഹോദരികളോടും പറയുന്നു. അങ്ങിത് അറിയുന്നുണ്ടോ? അറിയുന്നുണ്ട്, അറിയുന്നുണ്ട്.

## 1 കെ. ജയകുമാർ

ഒരു മിത്തിന്റെ പ്രതിപാദനത്തിലൂടെ നാട്ടിന്റെ ആധുനികാവസ്ഥയെ വ്യഞ്ജിപ്പിക്കുന്ന ശക്തമായ കവിതയാണ് ശ്രീ. കെ. ജയകുമാറിന്റെ "രേണുകയുടെ പുത്രൻ" (കലാകൗമുദി). മിത്ത് ജമദഗ്നിമഹർഷിയുടെ കോപവും ഭാര്യയെ കൊല്ലാൻ മകനോടുള്ള ആജ്ഞയും. ആ ആജ്ഞയനുസരിച്ചുള്ള രേണുകാവധം. രക്തം പുരണ്ട മഴവെറിഞ്ഞു സൃഷ്ടിക്കപ്പെട്ട കേരളം. ഇതിനു സദൃശ്യമായി രക്തപങ്കിലമായിച്ചമഞ്ഞ ആധുനിക കേരളം. രണ്ടിനേയും ഭാവനകൊണ്ട് സമന്വയിപ്പിച്ച് ഒരു കലാശില്പം നിർമ്മിച്ചിരിക്കുന്നു ജയകുമാർ. ചോരപുരണ്ട മഴുകൊണ്ടു നിർമ്മിക്കപ്പെട്ട ഭൂഖണ്ഡത്തിന്റെ അവസ്ഥ കവിയുടെ വാക്കുകളിൽക്കൂടി കണ്ടാലും:

> പരശുവിൻ മെയ് തൊടാതകലുന്ന കടലിൽ നി-
> ന്നുരുവായ കരനോക്കി നില്ക്കേ
> വെയ്‌ലും നിലാവുമിരിട്ടുമില്ലവിടെയൊരു
> വിളറുന്ന ഹിമപാളി മാത്രം
> കാറ്റില്ല, കടലിൻ മിടിപ്പില്ല തേങ്ങലായ്
> നേർക്കുന്ന താരാട്ടു മാത്രം
> മുന്നിലെ ശൂന്യതയിൽ വർജ്ജിച്ച മഴുവിന്റെ
> മൃതമാമനാഥമെയ് മാത്രം
> ഒരു കൊടുംഹത്യ തൻ ഭാരവും തീരാത്ത
> നരമേധമായ്ത്തീർന്ന വാഴ്വും
> മഴപോലെ തിരകൾ വന്നേല്ക്കാത്ത പാപത്തി
> നടൽപോലെ ജീവിതം ബാക്കി."

സ്വന്തം കാലയളവിന്റെ ജീർണ്ണതയെ മിത്തിനോടു ഘടിപ്പിച്ച് രണ്ടിന്റെയും സവിശേഷതകളെ ആവിഷ്കരിക്കുന്നതിൽ കവി വിജയം വരിച്ചിരിക്കുന്നു.

### ചോദ്യം, ഉത്തരം

**ചോദ്യം:** റൊളാങ് ബാർത്, ഫൂക്കോ, ഗോൾഡ്മാൻ ഈ വലിയ ചിന്തകന്മാർ യൂറോപ്പിലെയും ഇംഗ്ലണ്ടിലെയും പൈങ്കിളിനോവലുകളെടുത്ത് അപഗ്രഥിക്കുന്നത് വിരോധാഭാസമല്ലേ?

**ഉത്തരം:** തങ്ങൾ വിമർശിക്കുന്ന ഗ്രന്ഥങ്ങൾ ചവറുകളാണെന്ന് അവർക്കറിയാം. എങ്കിലും അവയിലെ സമൂഹശാസ്ത്രസംബന്ധികളായ കാര്യങ്ങളെക്കുറിച്ചാണ് അവരുടെ അപഗ്രഥനം. അത് തങ്ങളുടെ സിദ്ധാന്തങ്ങളെ നീതിമത്കരിക്കാനുമാണ്. പിന്നെ വിരോധം തോന്നുന്നതാണ് വിരോധാഭാസം. 'വിരോധം തോന്നുമാറുക്തി വിരോധാഭാസമായിടും' എന്ന് ഏ. ആർ. രാജരാജവർമ്മ.

**ചോദ്യം:** എനിക്ക് എന്റെ പൊന്നുമോനും ജീവിതവും നഷ്ടമായി. ഇനി?

**ഉത്തരം:** നല്ല ഗായകനും കെ. എസ്. ആർ. റ്റി. സി-യിലെ ഉദ്യോഗസ്ഥനുമായ ശ്രീ. ഈ. ചെല്ലപ്പൻ (മൂർക്കാട്ടിലെ—പെരുവ—മകന്റെ നിര്യാണത്തിൽ ദുഃഖിച്ചുകൊണ്ട് എഴുതിയ ഹൃദയഭേദകമായ കത്തിൽ നിന്ന്)

കാലത്തിന്റെ നിശ്ശബ്ദമായ ഗമനംകൊണ്ട് ഏതിന്റെയും തീക്ഷണത കുറയും സുഹൃത്തേ. കടുത്ത കോപം, കടുത്ത ശത്രുത,അസഹനീയമായ ദുഃഖം ഇവയെ കാലം ലഘൂകരിക്കും. ചില രോഗങ്ങൾക്കു കാലാവധിയുള്ളതുപോലെ മഹാദുഃഖത്തിനും കാലപരിധിയുണ്ട്. അതുവരെ ഇതു സഹിക്കാനുള്ള ശക്തി താങ്കൾക്കു ഉണ്ടാകട്ടെ.

**ചോദ്യം:** കിറുക്കന്മാരാണോ എല്ലാ ആഴ്ചയും ലേഖനമെഴുതുന്നത്?

**ഉത്തരം:** അതെ, പക്ഷേ, ചോദ്യം ചോദിക്കുന്നവരിലും അവരുണ്ടെന്ന് ഇപ്പോൾ മനസ്സിലായി.

**ചോദ്യം:** പ്രൊഫസർമാർ എവിടെനിന്നു വരുന്നു?

**ഉത്തരം:** ഞാൻ ഇതിനു നല്കുന്ന ഉത്തരം എന്റേതല്ല. ആരോ പറഞ്ഞതാണ്. പ്രൊഫസർമാർ പടിഞ്ഞാറുനിന്നു വരുന്നു. കാരണം അറിവുള്ളവർ കിഴക്കുനിന്നാണ് വന്നത്.

**ചോദ്യം:** റോഡിലിറങ്ങി നടക്കാൻ വയ്യ സർ. എന്നെ എല്ലാവരും തുറിച്ചു നോക്കുന്നു. ഞാൻ എന്തു വേണം?

**ഉത്തരം:** ഒന്നും വേണ്ട. മറയ്ക്കേണ്ട ഭാഗങ്ങൾ കുട്ടി മറച്ചു നടന്നാൽ മതി.

**ചോദ്യം:** രഘുവംശം, മേഘസന്ദേശം, കുമാരസംഭവം ഇവ വായിച്ചപ്പോൾ എന്തു തോന്നി?

**ഉത്തരം:** മനുഷ്യന്റെ പ്രതിഭ ഇത്രത്തോളം സൗന്ദര്യം സൃഷ്ടിച്ചതെങ്ങനെയെന്ന് ആലോചിച്ചു. അദ്ഭുതപ്പെട്ടു.

**ചോദ്യം:** സിനിമ കാണാറുണ്ടോ നിങ്ങൾ?

**ഉത്തരം:** ഉറങ്ങാൻ എനിക്കു വീടുണ്ടല്ലോ.

## 2 അങ്ങനെയും രണ്ടു കഥകൾ

നിന്റെ ഓരോ വിലാപവും നീ പൊഴിക്കുന്ന കയ്പാർന്ന ഓരോ കണ്ണീർത്തുള്ളിയും മരിച്ചവരുടെ മറഞ്ഞ വാസസ്ഥലങ്ങളിൽ എത്തിയിരിക്കുന്നു. ഇതാ നിന്റെ കൊച്ചു പെൺകുട്ടി. അവളുടെ മന്ദസ്മിതമാർന്ന മുഖം കാണൂ. ആശ്വസിക്കൂ. കവിയുടെ മകൾ അപ്പോഴത്തെക്കാളും ഒരിക്കലും ഭംഗിയാർന്നതായി കണ്ടിട്ടില്ല.

ഫ്രഞ്ച് ഭാഷയിൽ ദേഴാവ്യൂ (Deja Vu) എന്നു വിളിക്കുന്ന ഒരുതരം വ്യാമോഹം എനിക്കുണ്ടായി ശ്രീ. വി. ജി. മാരാമുറ്റത്തിന്റെ 'ഡോഗ് ഷോ' എന്ന ചെറുകഥ കുങ്കുമത്തിൽ വായിച്ചപ്പോൾ. എന്താണ ദേഴാവ്യൂ? ഞാൻ വീട്ടിന്റെ പൂമുഖത്തിരുന്നു റോഡിലേക്കു നോക്കിക്കൊണ്ടിരിക്കുന്നു. ഒരു വെള്ളക്കാറ് ഗയ്റ്റിൽനിന്നു പത്തടി മാറി വന്നുനില്ക്കുന്നു. അതിൽനിന്ന് ഒരു യുവാവ് റോഡിലേക്ക് ഇറങ്ങുന്നു. ചെറുപ്പക്കാരനു യൂറോപ്യൻ വേഷം. യുവാവിന്റെ ഭാര്യയും കാറിൽനിന്നിറങ്ങുന്നു. അവൾ നീലസ്സാരിയും നീലബ്ളൗസും ധരിച്ചിരിക്കുന്നു. യുവാവ് മതിലിനു മുകളിലൂടെ തലനീട്ടി എക്സ്സൈസ് ഡിപ്പാർട്ട്മെന്റിലെ ഗോവിന്ദപ്പിള്ള താമസിക്കുന്നത് എവിടെയെന്ന് എന്നോടു ചോദിക്കുന്നു. അറിഞ്ഞുകൂടാ എന്ന എന്റെമറുപടികേട്ട് അവർ കാറിൽ കയറിപ്പോകുന്നു. പെട്ടെന്ന് എനിക്കൊരു തോന്നൽ ഇതുപോലെ ഒരു സംഭവം പണ്ടൊരിക്കലും ഉണ്ടായിട്ടുണ്ടെന്ന്. ഇതേ വെള്ളക്കാറ്, ഇതേ യുവാവും ഭാര്യയും. ഇവരുടെ വേഷവും ഇതുതന്നെ. ഇതേ ചോദ്യം, എന്റെ ഇതേ മറുപടി. ഇതാണ ദേഴാ വ്യൂ. ശ്രീ. വി.ജി. മാരാമുറ്റത്തിന്റെ കഥയെക്കുറിച്ചാണ് എനിക്കു ദേഴാവ്യൂ ഉണ്ടാകുന്നത്. രണ്ടുതവണ ഡോഗ്ഷോയ്ക്ക് ഒരുത്തന്റെ പട്ടിക്ക് ഒന്നാം സമ്മാനംകിട്ടി. മൂന്നാമത്തെ ഷോയ്ക്കും അതു കിട്ടുമെന്ന പ്രതീക്ഷയോടെ അയാളിരിക്കുമ്പോൾ പട്ടി അയാളെ കടിക്കുന്നു. ഡോഗ്ഷോ നടക്കുന്ന ദിവസം പട്ടി, ഉടമസ്ഥനായും ഉടമസ്ഥൻ പട്ടിയായും അതിൽ പങ്കെടുക്കുന്നു. ദേഴാ വ്യൂ വെറും വ്യാമോഹമാണെന്നാണ് മനശ്ശാസ്ത്രജ്ഞന്മാർ പറയുന്നത്. അതുകൊണ്ട് എന്റെ തോന്നലും വ്യാമോഹമായിരിക്കാം. വി.ജി. മാരാമുറ്റം തന്നെ ഇക്കഥ പണ്ടെഴുതിയതല്ലേ എന്ന് എന്റെ സശയവും വെറും അസ്ഥാനത്തുതന്നെ. ശരീരവും മനസ്സും ക്ഷീണിച്ചിരിക്കുമ്പോഴാണ് ദേഴാ വ്യൂവിന്റെ ആവിർഭാവം. രണ്ടുതരത്തിലും പരിക്ഷീണനാണ് ഞാൻ. അതിനാൽ എന്റെ തോന്നൽ വെറും ദേഴാ വ്യൂ ആയിത്തന്നെ ഇരിക്കട്ടെ. പിന്നെ കഥയെന്ന നിലയിൽ ഇതിനു മേന്മയൊന്നും അവകാശപ്പെടില്ല മാരാമുറ്റംപോലും. (കഥ കുങ്കുമത്തിൽ) ഇതൊരു പട്ടിക്കഥ: ഒരു കുരങ്ങ്കഥയുണ്ട് മാതൃഭൂമി ആഴ്ചപ്പതിപ്പിൽ. ശ്രീ മണർക്കാട്ട് വിജയനാണ് അതിന്റെ രചയിതാവ്. ഒരു ജന്തുശാസ്ത്ര പ്രെഫസർ കുരങ്ങുകൾ മാത്രമുള്ള ഒരു ദ്വീപിൽവച്ച് ഭാര്യയെ പ്രാപിക്കുന്നു. അവൾ പ്രസവിച്ചതു കുരങ്ങുതന്നെ. അതു കുരങ്ങിൻകൂട്ടത്തിൽ അപ്രത്യക്ഷമായപ്പോൾ അവൾക്കു ദുഃഖം. കുറെക്കഴിഞ്ഞു പ്രഫസർതന്നെ ഭീമാകാരനായ കുരങ്ങായി മാറുന്നു. മാനസികഭ്രംശം, കൊലപാതകം. വിഗ്രഹഭഞ്ജനം ഇങ്ങനെയുള്ള വിഷയങ്ങളാണ് നമ്മുടെ കഥാകാരന്മാർ ഏറിയക്കുറും കൈകാര്യം ചെയ്യുക. അതിൽ എന്റെ ജീവിതത്തിലെ ഏറ്റവും വലിയ ദുഃഖം. ഞങ്ങൾക്കു പോകാനൊരിടമില്ല. പതിറ്റാണ്ടുകളായി പതിതവർഗ്ഗം ചോദിച്ചുകൊണ്ടിരിക്കുന്ന ഒരു ചോദ്യമാണിത്.

ചെസ്‌ലോ മീലോഷ്

എങ്കിലും ജാനുവിനു നിരാശയില്ല. ആദിവാസികൾക്കു വംശനാശമില്ലെന്നു ജാനു വിശ്വസിക്കുന്നു. ഈ വിശ്വാസവും തന്റേടവുമാണ് ജാനുവിനെ നയിക്കുന്നത്. 1994-ൽ ഏറ്റവും നല്ല പട്ടികവർഗ്ഗ സാമൂഹിക പ്രവർത്തകയ്ക്കുള്ള സംസ്ഥാന സർക്കാരിന്റെ അവാർഡ് കിട്ടിയപ്പോൾ സി. കെ. ജാനു മുന്നോട്ടുവച്ചത് ആദിവാസികളുടെ പതിമൂന്ന് അടിയന്തര ആവശ്യങ്ങളായിരുന്നു. ഈ അടിയന്തരാവശ്യങ്ങൾ പരിഹരിക്കാൻ തന്റെ കൈയിൽ ബട്ടനൊന്നുമില്ലെന്നു പറഞ്ഞ മന്ത്രി പന്തളം സുധാകരന്റെ മുന്നിൽ അവാർഡു തുകയും പ്രശസ്തിപത്രവും എറിഞ്ഞിട്ടു പോകാൻ കാണിച്ച അതേ ധീരത ജാനു ഇന്നും സൂക്ഷിക്കുന്നു.

സി. കെ. ജാനു

ഇന്നേയ്ക്കു ജാനുവിന്റെ നിരാഹാരം 9-ആം ദിവസം പിന്നിടുകയാണ്. വയനാടൻ കാടിന്റെ ഏതെങ്കിലുമൊരു കോണിൽ തീക്കുണ്ഡത്തിനടുത്തിരുന്നു പഴയ ജെവരപ്പെരുമൻ ഇളം തലമുറയ്ക്ക് ആ കഥ പറഞ്ഞു കൊടുക്കുകയായിരിക്കും. 'പണ്ടുപണ്ട് നമുക്കും ഒരു കാലമുണ്ടായിരുന്നു. നമ്മളാരുടേം അടിമകളല്ലാതിരുന്ന കാലം. മാവേലി മന്റവിന്റെ കാലമായിരുന്നു അത്. കാടുവെട്ടി വിത്തിറക്കാനും കാത്തിരുന്നു വിളയെടുക്കാനും അറിയാവുന്ന ഒരു ചെറിയ മന്റമായിരുന്നത്. പുഴയിൽ നിന്നു വെള്ളം തിരിച്ച് കൃഷി നനയ്ക്കാനറിയാവുന്നവരായിരുന്നു. അവിടെ അടിയോനും പണിയനുമില്ലായിരുന്നു. നായരും നമ്പ്യാരുമില്ലായിരുന്നു. എല്ലാരും മനുഷ്യര്. കള്ളവും, ചതിയുമില്ലാത്ത സാധാരണ മനുഷ്യര്. അവരങ്ങനെ സ്വൈരരായി കഴിയുന്ന കാലത്ത് മൂന്നു കള്ളത്തമ്പുരാക്കന്മാർ അവിടെ വന്നു. മനുഷ്യന്റെ കള്ളച്ചിരിയുമായാണ് അവരവിടെ എത്തിയത്. മാവേലിമന്റ അവരെ ഹൃദയം തുറന്നിരുത്തി. തക്കം കിട്ട്യ നേരത്ത് ആ തമ്പുരാക്കള് ചതികാട്ടി മണ്ണും മന്റോം തകർത്തത്. ചതിയറിഞ്ഞ കാർണോര് മണ്ണും മന്റോം ചോദിച്ചു. മൂക്കിലിടിച്ച് മാവേലിമന്റവിനെ താഴെയിട്ടു തമ്പുരാക്കള്. മന്റ മണ്ണില് കാർണോര്ടെ ചോര വീണു. തുമ്പപ്പൂക്കളും, കരച്ചിലുമായി ഓടിവന്ന മാവേലിമന്റവിന്റെ മകളേം, മാവേലിമന്റവിനേം മന്റമക്കളാരും പിന്നെ കണ്ടിട്ടില്ല. മന്റമക്കൾ അമ്പരപ്പോടെ നാലുപാടും പാഞ്ഞു. ഏടേക്കൊക്കെ പാഞ്ഞിട്ടെന്താ, കള്ളത്തമ്പുരാക്കളോരെ തടുത്തുകൂട്ടി നിറങ്ങളുടെ പേരിലടിച്ചുടച്ച് നൂറെട്ടു കുലോം നൂറെട്ടു ചാതിം ഉണ്ടാക്കി. എല്ലാരും കേക്കാൻ നാല് ഭാഗത്തേക്കുമായി ഓര് വിളിച്ചു പറഞ്ഞു. 'കേട്ടോളീ നായിന്റെ മക്കളെ. ബിരാട് പുരുഷനെന്ന പുരുഷന്റെ'യാണീ ലോകം! ഞങ്ങള് ബിരാട് പുരുഷന്റെ വായീന്നും കൈയീന്നും നെഞ്ചീന്നും വന്നോര്. നിങ്ങള് ഞങ്ങടെ അടിമകള്. അടിമകളേ, ഞങ്ങൾ പറയുന്നത് ചെയ്യലാണ് എനി നിങ്ങളെ പണി ഇതെല്ലാം ഞങ്ങടെ ലോകം. ഈ ബയലുകളൊക്കെ ബല്യതാക്കാൻ, ഈ കുന്നുകളൊക്കെ തോട്ടങ്ങളാക്കാൻ അടിമകളേ എണീക്കിൻ. വാളും കുന്തോംകൊണ്ടു പറ്റാത്ത പണിക്ക് പിന്നെ തമ്പുരാക്കള് മാളിയെ കൊണ്ടുവന്നു. ഒരു കൈയില് ചോരയിറ്റുന്ന വാള് പിടിച്ച ദൈവത്തെ. മാളിയെക്കണ്ട് മന്റമക്കള് പേടിച്ചെണീറ്റ് തമ്പുരാക്കളെ അടിമകളായി. തമ്പുരാക്കളെന്ന് പറഞ്ഞാലും കേക്കണ അടിമകളായി.

അടിമകളുടെ വംശഗാഥകൾ തുടരുകയാണ്. ജാനുവിലൂടെ, ജാനുവിന്റെ പ്രസ്ഥാനത്തിലൂടെ.

□

## എം. കൃഷ്ണൻ നായർ

തിരുവനന്തപുരത്ത് വി. കെ. മാധവൻ പിള്ളയുടെയും ശാരദാമ്മയുടെയും മകനായി 1923 മാർച്ച് 3-ന് ശ്രീ എം. കൃഷ്ണൻ നായർ ജനിച്ചു. സ്കൂൾ വിദ്യാഭ്യാസത്തിനു ശേഷം തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളജിൽ നിന്ന് മലയാളത്തിൽ ബിരുദാനന്തര ബിരുദം നേടി. പഠനത്തിനു ശേഷം മലയാള സാഹിത്യാധ്യാപകനായി അദ്ദേഹം പല കലാലയങ്ങളിലും സേവനം അനുഷ്ഠിച്ചു. എറണാകുളം മഹാരാജാസ് കോളജിൽ നിന്ന മലയാള വിഭാഗം തലവനായി വിരമിച്ചു.

## സാഹിത്യവാരഫലം



36 വർഷത്തോളം തുടർച്ചയായി അദ്ദേഹം എഴുതിയ (1969 മുതൽ മരണത്തിനു ഒരാഴ്ച്ച മുൻപു വരെ) സാഹിത്യവാരഫലം ഒരുപക്ഷേ ലോകത്തിലെ തന്നെ ഏറ്റവും കൂടുതൽ കാലം പ്രസിദ്ധീകരിച്ച സാഹിത്യ പംക്തി ആയിരിക്കും. മലയാളനാട് വാരികയിലാണ് അദ്ദേഹം തന്റെ പംക്തി എഴുതിത്തുടങ്ങിയത്. മലയാളനാട് നിന്നുപോയതിനു ശേഷം കലാകൗമുദി ആഴ്ചപ്പതിപ്പിലും അതിനു ശേഷം സമകാലിക മലയാളം വാരികയിലും സാഹിത്യ വാരഫലം പ്രസിദ്ധീകരിച്ചു. ലോകസാഹിത്യത്തിൽ അഗാധമായ അറിവുണ്ടായിരുന്ന അദ്ദേഹം തെക്കേ അമേരിക്ക മുതൽ യൂറോപ്പ് വരെയും, ആഫ്രിക്ക മുതൽ ജപ്പാൻ വരെയുമുള്ള എഴുത്തുകാരെ കേരളത്തിലെ വായനക്കാർക്കു പരിചയപ്പെടുത്തി. പാവ്‌ലോ നെരൂദ, മാർക്വേസ്, തോമസ് മാൻ, യസുനാരി കവബാത്ത തുടങ്ങിയ വിശ്വസാഹിത്യകാരന്മാരെ മലയാളികളുടെ വായനാമേശയിൽ എത്തിക്കുന്നതിൽ കൃഷ്ണൻ നായരുടെ പങ്കു ചെറുതല്ല.

സൗമ്യസ്വഭാവിയും ശാന്തനും ആതിഥ്യമര്യാദക്കാരനുമായിരുന്ന കൃഷ്ണൻ നായർ സാഹിത്യ വിമർശനത്തിൽ കർശനമായ മാനദണ്ഡങ്ങൾ അവലംബിച്ചു. രചിതാവിന്റെ പേരും പ്രശസ്തിയും അദ്ദേഹത്തിന് പ്രശ്നമായിരുന്നില്ല. കലാപരമായി ഔന്നത്യമുള്ള രചനകൾ മാത്രമാണ് സാഹിത്യമെന്നും മറ്റെല്ലാം വ്യർത്ഥവ്യായാമങ്ങളാണെന്നും അദ്ദേഹം ഉറച്ചു വിശ്വസിച്ചു. സ്വന്തം ലേഖനങ്ങളെപ്പോലും 'സാഹിത്യ പത്രപ്രവർത്തനത്തിന്റെയും ഏഷണിയുടെയും ഒരു അവിയൽ' എന്നു വിശേഷിപ്പിച്ച അദ്ദേഹം അനുബന്ധമായി, 'അതുകൊണ്ടാണല്ലൊ, ചുമട്ടുതൊഴിലാളികൾവരെയും 35 വർഷമായി സാഹിത്യ വാരഫലം വായിക്കുന്നത്' എന്നും കൂട്ടിച്ചേർത്തു. രസകരമായ രചനാശൈലിയും കറിക്കു കൊള്ളുന്ന നർമ്മവും മലയാളികളുടെ ജീവിത ശൈലിയെക്കുറിച്ചുള്ള നിശിതവും ഹാസ്യാത്മകവുമായ നിരീക്ഷണങ്ങളും സാഹിത്യ വാരഫലത്തെ വായനക്കാർക്കു പ്രിയങ്കരമാക്കി.




1995 ജൂൺ 25-ന് കലാകൗമുദി പ്രസിദ്ധീകരിച്ച കത്ത്.

അതിഗഹനമായ വായനയുടെ ഉടമയായിരുന്ന കൃഷ്ണൻ നായർ. ഓട്ടോറിക്ഷാ ഡ്രൈവർമാർ മുതൽ കോളേജ് പ്രൊഫസർമാർ വരെയും നവകവികൾ മുതൽ വിദ്യാർത്ഥികൾ വരെയും സാഹിത്യവാരഫലത്തിന്റെ പുതിയ ലക്കങ്ങൾക്കുവേണ്ടി കാത്തിരുന്നു. മലയാളസാഹിത്യത്തിൽ മൗലികതയുള്ള എഴുത്തുകാർ ഇല്ലെന്നും ടോൾസ്റ്റോയിയും തോമസ് മാനുമായി താരതമ്യപ്പെടുത്തുമ്പോൾ മലയാള സാഹിത്യകാരന്മാർ ബഹുദൂരം സഞ്ചരിക്കേണ്ടിയിരിക്കുന്നു എന്ന് അദ്ദേഹം വിശ്വസിച്ചു.

തിരുവനന്തപുരത്തെ സായാഹ്ന നടത്തക്കാർക്ക് പരിചിതനായിരുന്നു കൃഷ്ണൻ നായർ. ഇന്ത്യൻ കോഫി ഹൌസിലെ പതിവുകാരനായിരുന്ന അദ്ദേഹം തിരുവനന്തപുരത്തെ മോഡേൺ ബുക്ക് സെന്ററിൽ സ്ഥിരം സന്ദർശകനും ഉപയുക്താവുമായിരുന്നു. സാഹിത്യരംഗത്തെ സേവനങ്ങൾക്ക് അദ്ദേഹത്തിനു ജി. കെ. ഗോയെങ്ക പുരസ്കാരം ലഭിച്ചു. കേരള യൂണിവേഴ്സിറ്റി ലൈബ്രറി അദ്ദേഹത്തിന്റെ രചനകൾക്കായി ഒരു പ്രദർശനം നടത്തി. അദ്ദേഹത്തിന്റെ ആദ്യ കാല ഉപന്യാസങ്ങളായ 'സ്വപ്നമണ്ഡലം' (1976), സൗന്ദര്യത്തിന്റെ സന്നിധാനത്തിൽ (1977), ചിത്രശലഭങ്ങൾ പറക്കുന്നു (1979), സാഹിത്യ വാരഫലത്തിന്റെ ആദ്യ പ്രതികൾ തുടങ്ങിയവ ഈ പ്രദർശനത്തിൽ ഉൾക്കൊള്ളിച്ചിരുന്നു.

ഫെബ്രുവരി 23, 2006-ൽ തിരുവനന്തപുരത്തെ ഒരു സ്വകാര്യ ആശുപത്രിയിൽ കൃഷ്ണൻ നായർ അന്തരിച്ചു. ന്യുമോണിയയും ഹൃദയത്തിലെ രക്തതടസ്സവുമായിരുന്നു മരണ കാരണം.

(ഈ ജീവചരിത്രക്കുറിപ്പിനും വാരഫലത്തിലെ ചിത്രങ്ങൾക്കും വിക്കിപ്പീഡിയയോട് കടപ്പാട്.)

# പിൻകുറിപ്പ്

- മുപ്പതു മുതൽ നാല്പതു മിനിട്ടിനകം വായിച്ചു തീർക്കാവുന്ന ഉള്ളടക്കമാണ് സായാഹ്ന പുറത്തിറക്കുന്ന ഈ ഫോൺ പിഡിഎഫുകളിൽ ഉള്ളത്. ഇതു വായിക്കുവാനായി ഒരിക്കലും ഒരു കമ്പ്യൂട്ടറോ ഡെസ്ക്ടോപ് ആപ്ലിക്കേഷനുകളൊ ആവശ്യമില്ല.
- ആധുനിക മനുഷ്യന്റെ സന്തതസഹചാരിയായ സ്മാർട്ട് ഫോണുകളുടെ സ്ക്രീനിൽ തന്നെ വായിക്കുവാൻ തക്ക രീതിയിലാണു ഈ പിഡിഎഫുകൾ വിന്യസിച്ചിരിക്കുന്നത്. ഫോണിന്റെ വീതിക്കു നിജപ്പെടുത്തിയ രീതിയിലാണ് മാർജിനുകൾ ചിട്ടപ്പെടുത്തിയിരിക്കുന്നത്.
- പിഡിഎഫ് പ്രമാണങ്ങൾ വായിക്കുവാനുള്ള പ്രയോഗങ്ങൾ എല്ലാതരം സ്മാർട്ട്ഫോണുകളിലും ഇന്നു ലഭ്യമാണ്. എന്നിരിക്കിലും സൗജന്യമായി കിട്ടുന്ന അഡോബി അക്രോബാറ്റ് റീഡർ ആണ് ഇവയിൽ ഏറ്റവും മുന്തിയത്. അതുകൊണ്ട് അഡോബി റീഡർ ഇൻസ്റ്റാൾ ചെയ്യുകയും അതിൽ ഈ ഫോൺ പിഡിഎഫുകൾ വായിക്കുകയും ചെയ്യുക.
- സ്വതന്ത്രപ്രസാധനം ആഗ്രഹിക്കുന്ന/ഇഷ്ടപ്പെടുന്ന ആർക്കുവേണമെങ്കിലും സായാഹ്നയിലൂടെ സ്വന്തം കൃതികൾ പ്രസാധനം ചെയ്യാവുന്നതാണ്. 30 മുതൽ 60 മിനിട്ടുകൾക്കകം വായിച്ചുതീർക്കാവുന്ന ഉള്ളടക്കം – കഥകൾ, അനുഭവക്കുറിപ്പുകൾ, ലേഖനങ്ങൾ, അഭിമുഖങ്ങൾ, സിനിമാനിരൂപണങ്ങൾ, കവിതകൾ – എന്നു തുടങ്ങി എന്തുവേണമെങ്കിലും അയയ്ക്കാവുന്നതാണ്. അയയ്ക്കേണ്ട വിലാസം: <info@sayahna.org>.
- പ്രതികരണങ്ങൾ <info@sayahna.org> എന്ന ഇമെയിലിലേയ്ക്കോ, ഈ വെബ് പേജിൽ കമന്റുകളായോ ചേർക്കുക. നിർദ്ദേശങ്ങളും വിമർശനങ്ങളും എപ്പോഴും സ്വീകാര്യമാണ്. അവ സായാഹ്നപ്രവർത്തകർക്ക് കൂടുതൽ ഉത്തേജനം നൽകുന്നതാണ്.

---

സായാഹ്ന ഫൗണ്ടേഷൻ, ജഗതി, തിരുവനന്തപുരം 695014